

# കേരള ശാസ്ത്രസാഹിത്യ പരിഷത്ത്
# വിജ്ഞാനോത്സവം -'92
## പഞ്ചായത്ത് തലം
## രണ്ടാം ഭാഗം
## യു.പി.വിഭാഗം ചോദ്യങ്ങൾ

24-10-92 ശനി
2 PM - 3 PM

സമയം 1 മണിക്കൂർ
മാർക്ക് 25.

1. ചോദ്യങ്ങൾ ക്വിസ് രൂപത്തിലാണ് ചോദിക്കേണ്ടത്. ഓരോ ചോദ്യവും ചോദിച്ച്, ഉത്തരം എഴുതിക്കഴിഞ്ഞ ഉടനെ തന്നെ മൂല്യനിർണയം നടത്തുകയും മാർക്ക് സ്കോർ ബോർഡിൽ ചേർക്കുകയും വേണം. ശരിയായ ഉത്തരങ്ങൾ ചോദ്യത്തോടൊപ്പമുണ്ട്.

2. ആകെ 24 ചോദ്യങ്ങളാണ് ഈ വിഭാഗത്തിലുള്ളത്. ഇതിൽ ആദ്യത്തെ 10 ചോദ്യങ്ങൾ യുറീക്കാ മാസികയിൽ നിന്നുള്ളതാണ്. ബാക്കി 14 ചോദ്യങ്ങൾ പാഠപുസ്തകങ്ങൾ, പൊതു വിജ്ഞാനം എന്നിവയിൽ നിന്നുള്ളതാണ്. (ഇക്കാര്യം കുട്ടികളോടു പറയണം)

1 മുതൽ 23 വരെ ചോദ്യങ്ങൾക്ക് 1 മാർക്ക് വീതം.

24-ാമത്തെ ചോദ്യത്തിന് 2 മാർക്ക്.

### ഉത്തരമെഴുതുക

1. ബംഗാളികളുടെ ഒരു ഇഷ്ട മധുരപലഹാരമാണ് സന്ദേശ്. ഇതേ പേരുള്ള ഒരു ബാലമാസികയുമുണ്ട് ബംഗാളിയിൽ. അതിന്റെ എഡിറ്റർ അടുത്തകാലത്ത് മരിച്ചുപോയി. ആരായിരുന്നു അദ്ദേഹം?

   ഉത്തരം: *സത്യജിത്റേ*

2. അധ്വാനത്തിന്റെയും കൂട്ടായ്മയുടേയും പ്രാധാന്യത്തെക്കുറിച്ച് പല മഹാന്മാരും ഊന്നിപ്പറഞ്ഞിട്ടുണ്ട്. അതിലൊരാൾ പറഞ്ഞതിങ്ങനെയാണ്: "ഗീതാ പഠനത്തേക്കാൾ ഫുട്ബോൾ കളിയിലൂടെ നിങ്ങൾക്ക് സ്വർഗ്ഗം പ്രാപിക്കാൻ കഴിയും. ആരാണ് ഇങ്ങനെ പറഞ്ഞത്?

   ഉത്തരം: *സ്വാമി വിവേകാനന്ദൻ/വിവേകാനന്ദൻ*

3. രോഗചികിത്സ നടത്തുന്നതോടൊപ്പം രോഗനിർണയത്തിന് സഹായകമായ ഉപകരണങ്ങൾ കണ്ടുപിടിക്കുകയും ചെയ്ത പ്രശസ്തരായ ചില ഡോക്ടർമാർ ഉണ്ട്. റീൻലീനക് എന്ന ഫ്രഞ്ച് ഡോക്ടർ അക്കൂട്ടത്തിൽ ഒരാളാണ്. വൈദ്യശാസ്ത്രത്തിന് അദ്ദേഹം സംഭാവന ചെയ്ത ഉപകരണം ഏതാണ്?

   ഉത്തരം: *സ്റ്റെതസ്കോപ്പ്*

4. ടോമിക്ക് അന്നുവരെ കണ്ടിട്ടില്ലാത്ത ഒരു സാധനം കിട്ടി. ഒരു പുസ്തകം. കടലാസ്സിൽ അച്ചടിച്ച പുസ്തകം 2155-ാമാണ്ടിൽ ജീവിക്കാൻ പോകുന്ന ടോമി എന്ന കഥാപാത്രത്തെ സൃഷ്ടിച്ചതാരാണ്?

*ഉത്തരം: ഐസക് അസിമോവ്*

5. നമ്മുടെ രക്തത്തിന്റെ നിറം ചുവപ്പാണ്. എന്നാൽ എല്ലാ ജീവികൾക്കും ചുവപ്പു നിറമുള്ള രക്തമല്ല ഉള്ളത്. നീരാളി (Octopus) എന്ന ജീവിയുടെ രക്തത്തിന്റെ നിറമെന്ത്?

*ഉത്തരം: നീല*

6. മലയാളത്തിലെ പ്രസിദ്ധ കഥാകൃത്ത് മാധവിക്കുട്ടി അവരുടെ കുട്ടിക്കാലത്തെ കുറിച്ച് യുറീക്കയിൽ എഴുതിയത് വായിച്ചിരിക്കുമല്ലോ. അവർ എഴുതി: "കുട്ടികളെ വെറുതെ വിടണം, സ്വതന്ത്രചിന്ത വളർത്തണം. എന്റെ അമ്മ എനിക്കും ജ്യേഷ്ഠനും സ്വാതന്ത്ര്യം തന്നിരുന്നു." ഇതിൽ പറയുന്ന എന്റെ അമ്മ ആരാണ്

*ഉത്തരം: ബാലാമണി അമ്മ*

7. ബാർസലോണ ഒളിംപിക്സിൽ 6 സ്വർണ മെഡൽ നേടിക്കൊണ്ട് എല്ലാവരുടേയും ശ്രദ്ധ പിടിച്ചുപറ്റിയ കായികതാരമാണ് വിതാലി ഷെർബോ. ഏത് ഇനത്തിലാണ് അദ്ദേഹം മെഡലുകൾ നേടിയത്?

*ഉത്തരം: ജിംനാസ്റ്റിക്സ്*

**ശരിയായ ഉത്തരം തെരഞ്ഞെടുത്ത് എഴുതുക**

8. താഴെ പറയുന്നവയിൽ ഇന്ത്യൻ നിർമ്മിത റോക്കറ്റ് ഉപയോഗിച്ച് ബഹിരാകാശത്ത് എത്തിച്ച ഉപഗ്രഹം ഏതാണ്?

ഇൻസാറ്റ് 1B, ഇൻസാറ്റ് 2A, സ്രോസ്-C

*ഉത്തരം: സ്രോസ്-C*

9. ഇരപിടിയന്മാരായ ഡ്രോസീറ, യുട്രിക്കുലേറിയ, നെപ്പന്തസ് തുടങ്ങിയ സസ്യങ്ങളെക്കുറിച്ച് വായിച്ചിരിക്കുമല്ലോ. എങ്ങനെയുള്ള സ്ഥലങ്ങളിൽ വളരുന്ന ചെടികളാണ് ഇരപിടിയന്മാരായി പരിണമിച്ചത്?(ശരിയായ ഉത്തരത്തെ സൂചിപ്പിക്കുന്ന അക്ഷരം മാത്രം എഴുതിയാൽ മതി. A, B അല്ലെങ്കിൽ C)

A. ധാരാളം ചെറു പ്രാണികളുള്ള പ്രദേശത്ത്.

B. മണ്ണിൽ നൈട്രജൻ വളങ്ങൾ കുറവുള്ള പ്രദേശത്ത്.

C. പ്രകാശ സംശ്ലേഷണം നടത്താൻ വേണ്ടത്ര സൂര്യപ്രകാശം കിട്ടാത്ത പ്രദേശത്ത്.

*ഉത്തരം: B*

10. ഹരിതഗൃഹം എന്നാൽ എന്താണെന്ന് അറിയാമല്ലോ. എന്താണ് ഹരിതഗൃഹപ്രഭാവം എന്നാൽ:

A. ഹരിതഗൃഹങ്ങളിൽ അനുഭവപ്പെടുന്ന ഇളംചൂട്

B. പച്ചപ്പുള്ള വീടുകളിൽ അനുഭവപ്പെടുന്ന കുളിർമ,

C. ഭൂമിയുടെ അന്തരീക്ഷത്തിൽ കാർബൺ ഡൈ ഓക്സൈഡ്, മീഥേൻ എന്നിവ അധികമാകുന്നതുമൂലമുണ്ടാകുന്ന താപവർദ്ധന.

*ഉത്തരം: C*

11. കേരളം ഒരു ചെറിയ സംസ്ഥാനമാണ്. കേരളത്തിന്റെ നീളം ഏകദേശം എത്ര കിലോമീറ്റർ വരും?

475 കി.മീ, 575 കി.മീ, 675 കി.മീ.

ഉത്തരം: *575 കി.മീ.*

12. ഭൂമിക്ക് സൂര്യനിൽ നിന്നുള്ള അകലം ഇരട്ടിയായി വർദ്ധിച്ചു എന്ന് സങ്കൽപിക്കുക. അപ്പോൾ താഴെ പറയുന്നവയിൽ ഏത് പ്രസ്താവനയാണ് തെറ്റായിരിക്കുക.

A. ഭൂമിയിലെ വർഷത്തിന്റെ നീളം കൂടും

B. ഭൂമിയിലെ ദിവസത്തിന്റെ നീളം കൂടും

C. ഭൂമിയിലെ ജലമെല്ലാം തണുത്തുറഞ്ഞുപോകും

ഉത്തരം: *B*

13. ഇത് ക്രിസ്തുവർഷം 1992. ഇരുപതാം നൂറ്റാണ്ട് കഴിയാറായി എന്ന് പറയാം. ക്രിസ്തുവർഷം 2000 എന്നുപറയുന്നത്:

A. ഇരുപതാം നൂറ്റാണ്ടിന്റെ അവസാന വർഷം.

B. ഇരുപത്തൊന്നാം നൂറ്റാണ്ടിന്റെ ആദ്യവർഷം.

C. ഇവ രണ്ടുമല്ല.

ഉത്തരം: *B*

14. താഴെ പറയുന്നവയിൽ കേരളീയ കലാരൂപമല്ലാത്തത് ഏതാണ്?

മോഹിനിയാട്ടം, ഭരതനാട്യം, ചവിട്ടുനാടകം

ഉത്തരം: *ഭരതനാട്യം.*

15. ഭാരതീയ സംസ്കാരം എന്ന് പറയുന്നത്:

A. സിന്ധുനദീതട സംസ്കാരമാണ്.

B. വേദങ്ങളിലും പുരാണങ്ങളിലും വിവരിക്കുന്ന ആര്യ സംസ്കാരമാണ്.

C. ഇന്ത്യയിൽ കുടിയേറിപ്പാർത്തവരുൾപ്പെടെ മുഴുവൻ ജനവിഭാഗങ്ങളുടേയും സംസ്കാരം ആണ്.

ഉത്തരം: *C*

**ഉത്തരമെഴുതുക**

16. 1, 3, 9, ---, 81, 243. (ഇത് ബോർഡിൽ എഴുതുക)

ഇതിൽ വിട്ടുപോയ സംഖ്യ ഏതാണ്?

ഉത്തരം: *27*

17. ഒരു ക്ലോക്കിലെ ചെറിയ സൂചി ഒരു തവണ കറങ്ങിയെത്തുമ്പോൾ വലിയ സൂചി (മിനിട്ട് സൂചി) എത്ര തവണ കറങ്ങിയെത്തും?

ഉത്തരം: *12 തവണ*

18. ഉപ്പു സത്യാഗ്രഹത്തെക്കുറിച്ചും, ദണ്ഡിയാത്രയെക്കുറിച്ചും ഒക്കെ നിങ്ങൾ കേട്ടിരിക്കും. ഗാന്ധിജിയുടെ നേതൃത്വത്തിലാണ് ദണ്ഡിയിലേക്കുള്ള മാർച്ച് നടന്നതെന്നും നിങ്ങൾക്കറിയാം. ദണ്ഡി ഏത് സംസ്ഥാനത്തിലാണ്?

ഉത്തരം: *ഗുജറാത്ത്*

19. മലയാളത്തിലെ പ്രസിദ്ധമായ 3 കവിതകളാണ് മാമ്പഴം, ബുദ്ധനും നരിയും ഞാനും, പൂതപ്പാട്ട് എന്നിവ. ഇതിൽ രണ്ടെണ്ണത്തിന്റെ കർത്താവ് ഇടശ്ശേരി ആണ്. മറ്റതിന്റെ കർത്താവ് ആരാണ്?

ഉത്തരം: *വൈലോപ്പിള്ളി / വൈലോപ്പിള്ളി ശ്രീധരമേനോൻ*

20. ഒരു ദിവസം എന്റെ വീട്ടിനടുത്തുള്ള കുളത്തിൽ ഞാൻ ഒരു പായൽച്ചെടി ഇട്ടു. പിറ്റേന്ന് അത് 2 എണ്ണമായി. മൂന്നാം ദിവസം 4 എണ്ണമായി. നാലാം ദിവസം 8 എണ്ണമായി. അങ്ങനെ ഓരോ ദിവസവും ഇരട്ടിച്ചുകൊണ്ടിരുന്നു. 20 ദിവസം കൊണ്ട് കുളംനിറഞ്ഞു. എങ്കിൽ കുളം പകുതി നിറയാൻ എത്ര ദിവസം എടുത്തിട്ടുണ്ടാകും.

ഉത്തരം: *19 ദിവസം*

21. നമ്മുടെ ഇപ്പോഴത്തെ ഉപരാഷ്ട്രപതി കേരളീയനായ കെ.ആർ.നാരായണൻ ആണെന്നറിയാമല്ലോ. നമ്മുടെ ഒരു അയൽ രാജ്യത്തിലെ അംബാസിഡർ എന്ന നിലയ്ക്ക് അദ്ദേഹം മുമ്പ് പ്രശസ്തസേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഏതാണാ രാജ്യം?

ഉത്തരം: *(ചൈന)*

22. കുറുന്തോട്ടി, ആടലോടകം, കീഴാർനെല്ലി ഇവ മൂന്നും ഔഷധ സസ്യങ്ങൾ ആണ്. ഇതിൽ മഞ്ഞപ്പിത്തത്തിനുള്ള ഔഷധമായി ഉപയോഗിക്കുന്ന സസ്യം ഏതാണ്?

ഉത്തരം: *കീഴാർനെല്ലി*

23. 'പാണ്ടൻനായുടെ പല്ലിന് ശൗര്യം
പണ്ടേ പോലെ ഫലിക്കുന്നില്ല'
ആരുടേതാണ് ഈ വരികൾ?

ഉത്തരം: *കുഞ്ചൻ നമ്പ്യാർ*

24. രവിയുടെ സഹോദരിയാണ് മിനി. മിനി പറഞ്ഞു: എനിക്ക് സഹോദരന്മാരും സഹോദരിമാരും എണ്ണത്തിൽ തുല്യമാണ്. അപ്പോൾ രവി പറഞ്ഞു. എനിക്കങ്ങനെയല്ല. എനിക്ക് സഹോദരന്മാരുടെ ഇരട്ടി സഹോദരിമാർ ഉണ്ട്. എങ്കിൽ അവരുടെ അച്ഛനമ്മമാർക്ക് ആൺ കുട്ടികൾ എത്ര? പെൺകുട്ടികൾ എത്ര?

(ഈ ചോദ്യത്തിന് 2 മാർക്ക്. പൂർണമായ ശരിയുത്തരത്തിന് മാത്രം മാർക്ക് നൽകുക. ആവശ്യമെങ്കിൽ ചോദ്യം എഴുതിയെടുത്തു ചെയ്യാൻ സമയം നൽകണം.)

ഉത്തരം: *ആൺമക്കൾ 3. പെൺമക്കൾ 4*